ആശ്ചര്യചൂഡാമണി




(ശ്രീശങ്കരന് സമര്പ്പിതം. രാഗചികിത്സയ്ക്കും ലോകത്തിന്റെ രോഗശാന്തിക്കുമായി അദ്വൈത ഗീതം)

ഉള്ളടക്കം

6. സ്ഥൂലസൂക്ഷ്മലിംഗശരീരം
7. ബ്രഹ്മാഹം ബ്രഹ്മോഹം
8. മനസ്സ് ബന്ധമോക്ഷഹേതു
9. അഹം ബ്രഹ്മാസ്മി
10. തത്വമസിദശകം (വിവേകചൂഡാമണി)
11. ചൂഡാമണി
12. സംവാദിഭ്രമം
13. ഹംസനിര് വ്വാണം (29.4.2009 ശങ്കരജയന്തി)
14. പവനഗുരുപാവനം
15. കരതലാമലകം
16. ഗുരുഭക്തി
17. അറുപത്തിനാലാം പിറന്നാളിന്റെ 64 കലാദേവതകള്
18. വാര്ദ്ധക്യപ്രസാദം
19. ശിവകാമേശ്വരം
20. യദുവല്ലഭഹാരം (ഗുരുവായൂരപ്പന് കടപയാദിമാലിക)
21. കവചം
22. ദര്ശനലഹരി
23. ഹരിലാസ്യം
24. നിത്യദാസനിത്യകാന്തത്വം
25. സദ്സംഗം
26. ഭക്തിരേവ ഗരീയസി
27. രാഗസമുദ്രം
28. ഭൃംഗഗീതം
29. കൃഷ്ണന്റെ ചിരി

30. സന്മാര്ഗ്ഗചരണം

31. ഗാരുഡം

32. അമൃതം ഗമയ

33. പുനര്ജന്മം (കൃഷ്ണന്പാടുന്നു)

- ഗുരുവന്ദനം

സര് വ്വവേദാന്തസിദ്ധാന്തഗോചരം തമഗോചരം

ഗോവിന്ദം പരമാനന്ദം സദ്ഗുരും പ്രണതോസ്മ്യഹം

ഈ നരജന്മം ,ധര്മ്മം,സത്യം

ജ്നാനം,അമൂല്യം,മഹിതം

അദ്വയം ആത്മവിവേകം തന്നൊരു

പൊരുളേ കോടി നമസ്കാരം

ഈശാവാസ്യം ഇദം സര് വ്വം.

ബ്രഹ്മശതാന്തരമോക്ഷം അമൃതം

കയ്യിലിരിക്കേ ബ്രഹ്മം ഞാന്

അഹം ബ്രഹ്മാസ്മി

ആത്മാനന്ദവപുസ്സിന് അരുമ-

പ്പൈതല്, ഗുരുവരുള് താന് സത്യം

എല്ലാം ബ്രഹ്മമയം

ഉദ്ധരേദാത്മനാത്മാനം മഗ്നം സംസാരവാരിധൌ

യോഗാരൂഢത്വമാസാദ്യ സമ്യഗ് ദര്ശനനിഷ്ഠയാ

- ഭക്തിരിത്യഭിധീയതേ

ഓം തത് സത്
ഗുരുര്ബ്രഹ്മാ ഗുരുര് വിഷ്ണു ഗുരുദ്ദേവോ മഹേശ്വര
ഗുരുസ്സാക്ഷാത് പരബ്രഹ്മ തസ്മൈ ശ്രീഗുരവേ നമ
ശ്രീമാതാപിതാഗുരുദൈവം

സര് വ്വ സങ്കല്പ്പസന്യാസീ സര് വ്വകര്മ്മസ്യസന്യാസീ
സമ്യഗ്ദര്ശനസിദ്ധാര്ഥാ ,ദയാസിന്ധുര് ഗുരുര്മ്മമ
ജയനാരായണ, ഗുരുനാരായണ
ജയഗുരുപവനപുരേശ്വരാ

അജ്ഞാന ഗു തമസ്സാററും രു നിരോധ സദാം ഗുരു
ചിത്തവൃത്തിനിരോധജ്ഞന് ലയയോഗാത്മവിത് പ്രഭു
വിവേകിയായ് വിരക്തനായ്,ശമിയായ്,യമി,മനീഷിയായ്
നാലുസാധന തന്നെന്നെ ബ്രഹ്മപന്ഥാവിലേററി നീ

സത്യസങ്കല്പ്പ,നൈര്ഗുണ്യ നിത്യസത്യമുണര്ത്തുവാന്
ധാതുചിത്തപ്രസാദത്തിന് സത്വപ്രസാദമായി നീ
ധാതുപ്രസാദ, ചിത്തപ്രസാദ,സത്വപ്രസാദമായിനീ
വിഷ്ണു പ്രസാദസംവിത്തിന് നിത്യപ്രസാദമേകി നീ
മോക്ഷകാരണസാമഗ്ര്യാം ഭക്തിരേവ ഗരീയസി
സ്വസ്വരൂപാനുസന്ധാനം ഭക്തിരിത്യഭിധീയതേ
ഗുരുഭക്തിരിത്യഭിധീയതേ..

ഗുരുസ്സാക്ഷാത് പരബ്രഹ്മനിഷ്ഠ ഇത്യഭിധീയതേ

- ഗുരുപരമ്പരാരാഗചികിത്സാമാര്ഗ്ഗം.

അഹൈതുകദയാസിന്ധു  പ്രസന്നം ശാന്തസുന്ദരം
ബ്രഹ്മാനന്ദരസാനുഭൂതികലിതം ശ്രുതിമധുരം ഗീതം ഹരിം

സംസാരസിന്ധുതരണോപായമേകം വരം
ആര്ദ്രം വിശാലമരുണം അപാംഗമധുരം നേത്രം സുധാപൂരിതം
ധ്യാനാത്മം നിത്യഭക്തശ്രദ്ധാവിലോലം സുഖം
ജ്നാനാനന്ദംപവിത്രം ഹരിചരണം നിത്യം സ്മരിക്കുന്നു ഞാന്.

കുലം പവിത്രം ജനനീ കൃതാര്ത്ഥ
വസുന്ധരാ പുണ്യവതീ ഭവിച്ചു
അപാരസത് ചിത് സുഖസാഗരത്തില്
ലീനം പരബ്രഹ്മവിലീനചിത്തം

പഥ്യമൌഷധസേവാ ച ക്രിയതേയേന രോഗിണാ
ആരോഗ്യസിദ്ധിര് ദൃഷ്ടാസ്യ നാന്യാനുഷ്ഠിതകര്മ്മണാ

പഥ്യമൌഷധസേവാ, ആരോഗ്യസിദ്ധിക്രിയാ
നല്കട്ടേ നിത്യസൌഖ്യം നിരാമയം ഹരിപ്രിയം

- ഹരിനാമം

ഹരിഹരി ഹരഹര ഹരിഹരപുത്രം
ഹരഹരപാപം ഹരിഹരിനാമം

ബ്രഹ്മാത്മൈക്യമനോഭാവം  കൈവല്യം മൃത്യുതാരകം
തത് പദം പരമം വിഷ്ണോര്  സത്പദം ഹരിനാമകം
വീണയാ രൂപസൌന്ദര്യം തന്ത്രീവാദനസൌഷ്ഠവം
പ്രജാരഞ്ജനമാത്രം താന്, ഹരി താന് പാത, പാഥേയം .

വാഗ്വൈഖരീ ശബ്ദഝരീ ശാസ്ത്രവ്യാഖ്യാനകൌശലം
ഭോഗമാത്രം, വിളക്കൊന്നേ, യോഗക്ഷേമം ഹരിപ്രിയം
ഹരിതാനയനം,പദം,പന്ഥാ, അഭയം, ദീപം,അനാമയം
വേറില്ലൊരുവിളക്കെന്ന പരമാനന്ദോദയം സുഖം

- ഔഷധം സംഗീതം

നാദബ്രഹ്മലയം സാമം
ബ്രഹ്മജ്ഞാനൌഷധം ഗീതം
സ്മരണം കീര്ത്തനം നിത്യ
ഭജനം ആനന്ദവര്ദ്ധനം

ധ്യാനം ശ്രുതിസാഗരം രാഗം
സ്വരവര്ണ്ണധ്വനി ഭൂഷിതം
മധുരം ഭാവമധുഗമകം
ശിവസൌന്ദര്യം മോഹനം
മൈത്രീ കരുണാ മോദവും
ദമയമമാര്ജ്ജവവും ക്ഷമാ
മധുപോല് മധുരം ശാന്തിദം
യോഗലയം നിത്യനാദലയം

- സ്ഥൂലസൂക്ഷ്മലിംഗശരീരം

മോഹം എന്ന മഹാമൃത്യു
കാമം എന്ന മഹാരിപു
മമത,ക്രോധലോഭങ്ങള്
മദമാത്സര്യകാരണം

ത്വങ്മാംസരുധിരസ്നായു സ്ഥൂലശരീരം നശ്വരം
ശാഖാചംക്രമണംചെയ്യും വാനരനെപ്പോല് മാനസം
ചാടിനടപ്പൂ കപിയെപ്പോല് ചഞ്ചലനാമൊരു മാനസം
തടയണമതിനെ വിവേകത്താലുയരണമിവിടെ മഹത്വത്താല്
നിറവും ജാതി, വീടും ഭാഷയും
അഖിലം നമുക്കുവേലികളായ്
മാനവസംസാരം തീര്ത്ത
മായാമയവിലങ്ങുകളായ്

വാഗാദിപഞ്ചകശ്രവണാദിപഞ്ചക
പ്രാണാദിപഞ്ചകാഭ്രമുഖം
ബുദ്ധി,യവിദ്യാ,കാമകര്മ്മാ
പുര്യഷ്ടകം സൂക്ഷ്മമെയ്യല്ലോ

ആത്മാവിനില്ലാ വര്ണ്ണങ്ങള്
ആത്മാവിനില്ലാ നാമങ്ങള്
ആത്മാവിനില്ലാ ലിംഗങ്ങള്
ജാതി,കക്ഷി,മതാദികള്

ഉണരുമ്പോളനേകഭേദം
സ്വപ്നത്തില് വിശ്വം തൈജസം
സുഷുപ്തിജ്യോതിദര്ശനം
തുരീയസാക്ഷിസ്വയംപ്രഭം

യോഗത്തിലാനന്ദസന്ധാനം
സദാ പ്രസാദം സുമംഗലം
ജ്യോതിഷ്മതീനാദസന്ധാനം
പരം പദം പ്രണവാത്മകം ഓം ഓം ഓം

- ബ്രഹ്മാഹം ,ബ്രഹ്മോഹം

സദാനന്ദപരാനന്ദ
ശ്രുതിപ്രത്യക്ഷദര്ശനം
ബ്രഹ്മാഹം നിത്യ ബ്രഹ്മാഹം
ബ്രഹ്മോഹം പര ബ്രഹ്മോഹം
(ശിവോഹം ശിവോഹം)
ശ്രവണം കീര്ത്തനം ചെയ്യൂ
സ്മരണം പാദസേവനം
അര്ച്ചനം വന്ദനം ദാസ്യം
സഖ്യം ആത്മനിവേദനം

സത്വം പ്രസാദം സ്വാത്മാനുഭൂതി
പരം പ്രശാന്തി പരമാത്മരൂപം
സംസാരബീജസമൂലനാശം
ബ്രഹ്മാഹമൊന്നേ വിവേകമന്ത്രം

- മനസ്സ് ബന്ധമോക്ഷഹേതു

മനസ്സാല് കല്പ്പിതം ബന്ധം
മനസ്സാല് കല്പ്പിതം മോക്ഷം
ബന്ധം സംസൃതിമായയാല്
മോക്ഷം ബ്രഹ്മാഹസത്തയാല്

രജസ്സാല് ബന്ധനം, സത്യം
മോക്ഷം ശുദ്ധം പരാപരം
ശരീരവര്ണ്ണാശ്രമജാതി
ഗുണക്രിയാഭേദഹേതുക്കള്
ഭേദങ്ങളെല്ലാം മായകള്
ഫലങ്ങളെല്ലാം മായകള്
സ്ഥൂലസൂക്ഷ്മശരീരത്താല്
മനസ്സുണ്ടാക്കിയ മായകള്

അസംഗമദ്രൂപമനന്തശുദ്ധം

അമര്ത്ത്യചിദ്രൂപമാത്മരൂപം
ആത്മാവിനുണ്ടോ ജാതികള്
ആത്മാവിലുണ്ടോ ഭേദങ്ങള്

മായാഭ്രമം വിശ്വമാകെയും
മാറാതെ കാണില്ല, പരം പദം
മേഘത്തെ വായു ഹരിക്കട്ടെ
മായാഭ്രമം പോട്ടെ ജ്ഞാനത്താല് .

- അഹം ബ്രഹ്മാസ്മി

എങ്ങുമെല്ലാററിലും ഞാനായ്
ഏകരൂപപ്രകാശമായ്
നാദബീജാക്ഷരം മന്ത്രം  ഓംഓം ഓം
സത്യപ്രകാശം സദസദ് വിലക്ഷണം
നിത്യം വിഭും സര് വ്വഗതം സുസൂക്ഷ്മം
വിശോകം ആനന്ദഘനം നാദം
നിത്യാനന്ദം രസം പരം

മന്ദ്രം മദ്ധ്യം അതിതാരം
സര് വ്വകാലം സദാ ശുദ്ധം
മധു,മധുനാഡീരൂപമായ്
മധുരം നിത്യനിരാമയം

വിജ്ഞാനഘനം നാദതന്തു
നിത്യസുധാകരപ്രണവമധു
തത്വം അസീ സമ്യക് ഗീതം
നിത്യനിരന്തരജ്യോതിമയം
ആനന്ദപ്രതിബിംബചുംബിതതനു
സാക്ഷിരൂപസ്വയംജ്യോതി
നിര് വ്വികാരം നിരഞ്ജനം
ബോധരൂപം സവിജ്ഞേയം
ചിന്മാത്രലക്ഷണം നാദം
ബ്രഹ്മാത്മൈക്യം അഖണ്ഡഭാവം

അമലം ശാന്തം ബോധരസം
തത്വമസി ബ്രഹ്മാദ്വയം

യത് പരം  തസ്മാത്
തത്വമസി
പ്രശാന്തം അമലം ബ്രഹ്മാദ്വയം
യത്പരം  അഹം ബ്രഹ്മാസ്മി
ഓം

- തത്വമസിദശകം ( വിവേകചൂഡാമണി)

ജാതി,നീതി,കുല,ഗോത്രദൂരകം
നാമരൂപഗുണദോഷവര്ജ്ജിതം
ദേശകാലവിഷയാതിവര്ത്തി  യത്
ബ്രഹ്മതത്വമസി ഭാവയാത്മനി

യത്പരം സകലവാഗഗോചരം
ഗോചരം വിമലബോധചക്ഷുഷ
ശുദ്ധചിദ്ഘനമനാദിവസ്തു യദ്
ബ്രഹ്മതത്വമസി ഭാവയാത്മനി

ഷഡ്ഭിരൂര്മ്മിഭിരയോഗിയോഗിഹൃദ്
ഭാവിതം ന കരണൈര് വിഭാവിതം
ബുദ്ധിവേദ്യമനവദ്യഭൂതി യദ്
ബ്രഹ്മതത്വമസി ഭാവയാത്മനി

ഭ്രാന്തികല്പ്പിതജഗത് കലാശ്രയം
സ്വാശ്രയം ച സദസദ് വിലക്ഷണം
നിഷ്കലം നിരുപമാനമൃദ്ധിമത്
ബ്രഹ്മതത്വമസി ഭാവയാത്മനി

ജന്മവൃദ്ധിപരിണത്യപക്ഷയ
വ്യാധിനാശനവിഹീനമവ്യയം

വിശ്വസൃഷ്ട്യവനഘാതകാരണം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി

അസ്തഭേദമനപാസ്തലക്ഷണം
നിസ്തരംഗജലരാശിനിശ്ചലം
നിത്യമുക്തമവിഭക്തമൂര്ത്തിയദ്
ബ്രഹ്മതത്ത്വമസി ഭാവയാത്മനി

ഏകമേവ സദനേകകാരണം
കാരണാന്തരനിരാസകാരണം
കാര്യകാരണവിലക്ഷണം സ്വയം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി

നിര് വ്വികല്പ്പകമനല്പ്പമക്ഷരം
യത് ക്ഷരാക്ഷരവിലക്ഷണം പരം
നിത്യമവ്യയസുഖം നിരഞ്ജനം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി

യദ് വിഭാതി സദനേകധാ ഭ്രമാത്
നാമരൂപഗുണവിക്രിയാത്മനാ
ഹേമവത് സ്വയമവിക്രിയം സദാ
ബ്രഹ്മതത്ത്വമസി ഭാവയാത്മനി

യച്ചകാസ്ത്യനപരം പരാത്പരം
പ്രത്യഗേകരസമാത്മലക്ഷണം
സത്യചിത്സുഖമനന്തമവ്യയം
ബ്രഹ്മതത്ത്വമസി ഭാവയാത്മനി

- ചൂഡാമണി

വാക്കാല് മനസ്സാല് വരയ്ക്കാനരുതാത്ത

നോക്കാനരുതാ ചിത്സമുദ്രം
ഞാനലിയുന്നു കണമായ് തരംഗമായ്
ലീനമായ് ആനന്ദബ്രഹ്മസിന്ധൌ.
എങ്ങുപോ,യിത്രനാള് കണ്ടതും കേട്ടതും ,
എന്തുണ്ടു നേടാന് ത്യജിക്കുവാനും
അന്യമെന്തുണ്ടു, വിഭിന്നമായാരുണ്ട-
ഖണ്ഡപീയൂഷമായെന് ഹൃദന്തം

ദൃശ്യങ്ങളില്ല,അറിയുവാനൊന്നില്ല,
ആനന്ദരൂപമീയാത്മഭാവം
ഭാവ,ക്രിയാദ്വൈതബോധത്തിലാകെയും
ബ്രഹ്മത്രിലോകൈക്യമാത്മഭാവം

നമോ നമസ്തേ ഗുരവേ മഹാത്മനേ
വിമുക്തസംഗായ സദുത്തമായ
നിത്യാദ്വയാനന്ദ രസസ്വരൂപിണേ
ഭൂമ്നേ സദാപാരദയാംബുധാമ്നേ

ധന്യോഹം കൃതകൃത്യോഹം
വിമുക്തോഹം ഭവഗ്രഹാത്
നിത്യാനന്ദസ്വരൂപോഹം
പൂര്ണ്ണോഹം തദനുഗ്രഹാത്
അകര്ത്താഹമഭോക്താഹം
അവികാരോഹമക്രിയം
ശുദ്ധബോധസ്വരൂപോഹം
കേവലോഹം സദാശിവം
നാരായണോഹം നരകാന്തകോഹം
പുരാന്തകോഹം പുരുഷോഹം ഈശം
അഖണ്ഡബോധോഹം അശേഷസാക്ഷീ
നിരീശ്വരോഹം നിരഹം നിരീഹം

എന്സുഖബോധപയോധിയിലീ

ബ്രഹ്മാണ്ഡങ്ങളുരുളുന്നു
മായാമയബുദ്ബുദസാഹസ്രം
വന്നുമുഹൂര്ത്തം നില്ക്കുന്നു
ആകാശവത് ലേപവിദൂരഗോഹം
ആദിത്യവത് ഭാസ്യവിലക്ഷണോഹം
അഹാര്യവന്നിത്യവിനിശ്ചലോഹം
അംബോധിവത് പാരവിവര്ജ്ജിതോഹം
നിഷ്ക്രിയോസ്മി അവികാരോസ്മി
നിഷ്കലോസ്മി നിരാകൃതി
നിര് വ്വികല്പ്പോസ്മി നിത്യോസ്മി
നിരാലംബോസ്മി നിര്ദ്വയം

സംസാരാദ്ധ്വനി താപഭാനുകിരണ-
പ്രോദ് ഭൂതദാഹവ്യഥാ
ഖിന്നാനാം ജലകാംക്ഷയാ മരുഭുവി
ഭ്രാന്ത്യാ പരിഭ്രാമ്യതാം
അത്യാസന്നസുഖാംബുധിം സുഖകരം
ബ്രഹ്മാദ്വയം ദര്ശയ-
ന്ത്യേഷാ ശങ്കരഭാരതീ വിജയതേ
നിര് വ്വാണസന്ദായനീ .

- സംവാദിഭ്രമം
  വാദി സംവാദി വിവാദിഭ്രമങ്ങളാല്
  സാധകം ഭ്രാഹ്മണം നാദസത്യം
  സംസാരവിശ്വഭ്രമണമാം മായ താന്
  സത്യത്തിലേക്കുള്ള പാത കാട്ടും

  ദീപപ്രഭാ മണിഭ്രാന്തി  വിവാദിഭ്രമം
  മണിപ്രഭാ മണിഭ്രാന്തി സംവാദിഭ്രമം
  സ്വയം ഭ്രമം സമ്യക് ഫലം സംവാദിഭ്രമം
  സ്വയംപ്രഭം നിരാധാരം നാദബ്രഹ്മം

കിണറ്വെള്ളത്തിലും ഗംഗാതീര്ത്ഥം
മണ്ണില് കല്ലിലും  ഹരിരൂപം
ജ്വരഭ്രാന്തിയിലും ശാശ്വതം
നാരായണനാമം മുക്തിദം

തുണുതുരുമ്പും താരുതളിരും
ആണും പെണ്ണും ആത്മാതാനേ
ഇലകളിന്ദ്രിയദേഹങ്ങള്
പൊഴിയും, ആത്മാവനശ്വരം
ഭ്രമവിഭ്രമവും ഭ്രമണവും
ശമനം, ശാന്തം,നാദാന്തം
ബ്രഹ്മാത്മഭാവം ആനന്ദം
ബ്രഹ്മാത്മൈക്യം വേദാന്തം
വാദസംവാദമൊന്നില്ലാ
തര്ക്കവിതര്ക്കമില്ലാതായ്
നിത്യസുന്ദരപരമപദം
സത്യംവേദവിശുദ്ധാത്മം

- ഹംസനിര് വ്വാണം ( 29.4 2009 ശങ്കരജയന്തി )

അഗ്നിശൈലത്തില് അരക്കുതുണ്
തുണിലോ രാജഹംസം
തുണുരുകുന്നു,ഹംസം പറക്കുന്നു,
അഗ്നിശിഖരമെവിടെ

ആദിയില്ലന്തമില്ലാധാരമില്ലിങ്ങു
ഞാനില്ല,നീയില്ല,ശൂന്യമില്ല
നാമരൂപങ്ങളും സംസാരമില്ലിങ്ങു
കൈവല്യഹംസധ്വനി മാത്രമായ്
ഓം ..
കല്ലിലെയഗ്നി,ജലച്ഛായ,വിത്തിലെ
നെല്ലുപോല്,പുല്ലുപോലാലുപോലെ
കാണാതിളകാതെയാടാതെ നില്ക്കുന്നു

കണ്ണാനീയെന്നിലെ ജ്ഞാനമായി
നിത്യനിരന്തരജ്യാലയായി

- പവനഗുരുപാവനം

  അഗ്നിയിലുരുകുന്ന കര്പ്പൂരമായ്
  കടലുപ്പായ്,അരണിയിലഗ്നിയായി
  ബ്രഹ്മത്തില് മായയായ് ,കൃഷ്ണാ നിന്നില്
  സൌമ്യ, വശംവദ,ഞാനിരിപ്പൂ.
  നീ ഗുരു, ഞാന് നിന്റെ ജ്ഞാനനേത്രം
  നീ പരമാത്മാ ഞാന് നിന്റെ ജീവന്
  നീ ഭക്ത, ഞാന് നിന്റെ ഭഗവദ്, ഹരേ
  ഭക്തിവിഭക്തികള് ചേര്ന്നുനമ്മില്
  എന്നെയറിയാതം നീയുമില്ലാ
  നിന്നെയറിയാതെ ഞാനുമില്ലാ
  പ്രേമമറിയാതെ ജ്ഞാനമില്ലാ
  ജ്ഞാനമില്ലാതൊരു വാഴ്വുമില്ലാ .

- കരതലാമലകം

  ഗുരുവെത്തിരഞ്ഞുനടന്നവന് ഗുരുവായി
  യോഗവും യോഗിയും ശിഷ്യനുമായ്
  കരതാരിലൊരു ജ്ഞാനനെല്ലിക്ക,മാനസം
  അതിരുകളില്ലാത്ത ബ്രഹ്മമായി.
  കുയിലിനൊരു മാവുമായെന്തു ബന്ധം
  കുന്നിലെ നെല്ലിക്കു കടലുപ്പുമായ്
  അവയൊന്നുചേര്ന്നപോലല്ലയോ നാം
  ഒരുമിച്ചുവിലയിച്ച ദിവ്യബന്ധം
  രൂപനാമങ്ങളില്ലാത്ത നിന്നവ്യക്ത-

മെന് കയ്യിലെങ്ങനെ നെല്ലിക്കയായ്
കേള്ക്കാത്തതൊക്കെയും കേള്ക്കുന്നറിയാത്ത
വാക്കു കേള്ക്കുന്നു,പറയുന്നു, ഞാന്

നിന് രൂപം കാണുമതില്
നിന് ഗീത കേള്പ്പതില്
രസലീനം മനം ആനന്ദമയം
ദ്വന്ദ്വമില്ലാതായ മാത്ര
രൂപം,രസം,ഗീതം മാഞ്ഞു
അദ്വയം കരതലാമലകം

- ഉപനയനം
  ദീപവും തിരിയുമുണ്ടെങ്കിലെന്തേ
  സ്നേഹമില്ലാതെ പ്രകാശമുണ്ടോ
  ഗുരുശിഷ്യരുണ്ടെങ്കിലെന്ത്
  സ്നേഹമില്ലാതെ ജ്ഞാനമുണ്ടോ

  സത്യസുന്ദരമാം പ്രണവനാദം
  ആയിരം വട്ടം ശ്രവിച്ചു വേണം
  ജപലയം ദാസോഹമെന്ന മന്ത്രം
  സ്വാത്മനിവേദനരാജയോഗം
  ഒരു ദിനമുദയം , ഗുരുവരുന്നു
  പാദംതൊട്ടുന്നു , മന്ത്രം ശ്രവിപ്പൂ
  ഓരോ മുഹുര്ത്തവും ധന്യമായി
  ഓരോരോ ജന്മവും ദിവ്യമായി

- അറുപത്തിനാലാം പിറന്നാളിന്റെ അറുപത്തിനാലു കലാദേവതകള്

  പതിനാറുപതിനാറുകലകളാലനുപാതം
  മധുരപ്പതിനാറു തീര്ക്കും
  ഷോഡശാലങ്കാരരൂപിണീ ശാരദാ-
  തിലകമാം ലളിതേ നമസ്തേ

സംഗീതസാഹിത്യമാകും മധുരാന്ന-
മെന്നുമൂട്ടുന്ന വിരുന്നേ
നിന്നാത്മസംഗീതമാകുമീയെന്നില് നീ
എന്നും വിളങ്ങുന്നു ദേവീ
പരയായ്, ഗുരുപവനേശ്വരീമന്ത്രമായ്
സുധയായ് സ്വരസിന്ധുവായി
കൃതകൃത്യയാക്കിനീയെന്നെയറുപത്തി-
നാലാണ്ടു കാത്തു മനോജ്ഞേ .

- വാര്ദ്ധക്യപ്രസാദം
  മുടിയില് വെണ്പ്രാവുകളൊന്നും വന്നു
  കുടിപാര്ത്തതില്ലയിന്നാളും
  തിരുവിളക്കാളുമീ പ്രജ്ഞാകുടീരത്തില്
  കരി പുരണ്ടില്ലയിപ്പോളും

  ദേവ, നിന് പ്രാസാദത്തിരുമുററമാകുമീ-
  യുടലും ചുമരിലെക്കഥയും
  ധൂപഗന്ധാമൃതനൈവേദ്യമാം മന-
  താരിലെക്കനിവും സജീവം

  ഇതുനിന് പ്രസാദം, ഞാനറിയുന്നവിടേക്കു
  മധുമാധവീയനമസ്കാരം
  ബ്രാഹ്മസാരസ്വതം മധുരം മനോജ്ഞം
  ബ്രാഹ്മീസ്ഥിതിയാലെ വാര്ദ്ധക്യം

- ശിവകാമേശ്വരം ( 23. 4 . 2011)
  ഹാവഭാവലലിതാര്ദ്ധനാരികം
  രാഗതാളലയലോലുപം ശിവം
  ഭ്രൂലലാടഹൃത് നാഭിമൂലകം
  കല്പപാദപമൂലവാസിതം
  ശ്രീകരാഖ്യഹരികന്യകാവരം
  വത്സകൌസ്തുഭവിലമുദ്രകം

ഹരിഹരാത്മജബീജവാഹകം
ത്രൈലോക്യമോഹനകാമദം ശിവം
ത്രിപഥഗാവരനാരിബന്ധിതം
ജടയിലൂര്ജ്ജിതകാമവാരിയാല്
അനുനിമേഷമഭിഷേകധാരയാല്
സുകൃതിദര്ശനമന്മഥേശ്വരം
ലിംഗയോനിയനന്തമുദ്രിതം
ബ്രഹ്മവിഷ്ണുശിവയോഗമന്ത്രിതം
ചതുര,മഷ്ടമി,വൃത്തശോഭിതം
ത്രിമധുരാലയഫലദശര്മ്മദം
തേജകാന്തി യശോധരം പരം
ഓജവാചസ്പതി ഉമാപതി
ലക്ഷ്മിവല്ലഭവല്ലഭം ചിരം
സര് വ്വകാമദം ഊര്ദ്ധ്വരേതസം

- യദുവല്ലഭഹാരം (ഗുരുവായുപുരേശന് കടപയാദിമാലിക)
  (യദുവല്ലഭഹാരം 1843482 കലിസംഖ്യ മെയ് മാസം 6 . 1946)
  ഒരുനാളിലുളവായി ദേവാ
  നിന്റെ തിരുമാറിലണിയുവാന് മാത്രം
  ഈ യദുവല്ലഭഹാരം ,പാദ-
  വിടപസേവക്കായി സാരം
  പദമഖാദ്ധ്യയനം തരുന്നു യാഹി
  താരസമാനമാനന്ദം
  ദേവി പൂജാതാലഗീതകം -
  ഇതു പൂജിതഗാവതമംഗം
  കുജിതലോഭതഝഷകം
  മോചിതമുഗ്ദ്ധാപാംഗം
  യദുതവജതഝതഝം നൂപുരതാളം
  പദഷഢധനനം സൂനം
  ഒരു സൂനാമിത്തിരയില് പ്രളയം
  പദതുംഗതഝഞാനം മോനം
  ജ്ഞാനസൌവര്ണ്ണക്കടലില്

ധന്യമാം മൌനസമാധി

- കവചം
  ( 11.8.2006 .ഉറക്കത്തില് ലഭിച്ച പല്ലവി)

വിധുവിമലമുഖേന സ്മൃതേന ശ്രുതേന ദര്ശനേന

ചരണസ്പര്ശനേന കീര്ത്തനേന നിത്യം കവചം

ഗുരുവായൂരപ്പന്റെ കവചം

ഇഌസ്വരരാഗസിന്ദൂരനവകം

തിരുരൂപം ഓര്ക്കാതെ

തിരുനാമം പാടാതെ

ഒരുമാത്രയില്ലാത്ത

വരരാഗിണീജന്മസുകൃതം

മൃദുപാദമൊരുവട്ടം

അധരങ്ങളാല് മുത്തി

മധുരാക്ഷരം പാടി

സ്വരകീര്ത്തനം കേട്ടു

മരുവുന്നമനതാരില്

അറിവിന്റെ ആനന്ദനടനം

ശ്രീനാരായണന് നിത്യകവചം

- ദര്ശനലഹരി
  മൂകാസ്വാദനരൂപഹരി

സോഹാലാപനഹംസവതീ
വാക്കിനതീതം ഗുണരഹിതം
നോക്കിനതീതം സൂക്ഷ്മതരം
അനുഭവവേദ്യം നിന് രൂപം
അതുപറയാനൊരുവാക്കുതരൂ

മൂകനുവാക്കിന് ണിക തരൂ

കുരുടനു കണ്ണില് കനിവരുളൂ

ഇന്നലെയിന്നും എന്നും നിന്

സുന്ദരദര്ശനലഹരിസുഖം

ശ്രവണം കീര്ത്തനമനനങ്ങള്

സമാധിശാന്തിമുഹൂര്ത്തങ്ങള്

മൌനംകേവലകൈവല്യം

മധുമതിജ്യോതിഷ്മതിസൌഖ്യം

- ഹരിലാസ്യം

കണ്ടുഞാനെന്മനക്കണ്ണിലിപ്പോള്

പണ്ടുകാണാത്തൊരു ഹരിലാസ്യം

ഇനിമറ്റൊന്നു കേള്ക്കാനുമില്ലാ

ഇനി മറ്റൊന്നു കാണാനുമില്ലാ

മറ്റൊന്നുപറയാനുമില്ലാ

ഇനിമറ്റൊന്നുചിന്തിപ്പതില്ലാ

നിന്ഗീതമാനന്ദഗീതം

നിന് രൂപമാനന്ദരൂപം

വേദവും ലോകവും ഞാനും

നിന്റെ നേദ്യം പരാനന്ദരൂപാ

- നിത്യദാസനിത്യകാന്തത്വം
  ത്രിരൂപഭംഗപൂര് വ്വകം നിത്യദാസനിത്യകാന്തഭജനാത്മകം
  പ്രേമകാര്യം പ്രേമൈവകാര്യം ഇതു
  ശ്രീനാരദര് പാട്ടും സൂത്രം
  ഒന്നേയുള്ളു മൂന്നില്ലാ ,പലതില്ലാ
  ഒന്നേയുള്ളു ഹരിരൂപം
  ഹരിഹരാത്മകം
  ഒന്നിനെ രണ്ടാക്കിടുമ്പോള്
  ഒന്നെന്ന ഭാവം പ്രണയം
  ഹരിഹരപ്രണവം
  നിത്യദാസത്വം ആരാര്ക്കോ
  നിത്യകാന്തത്വം ആരാര്ക്കോ
  ഭക്തി ഭജനം ആര്ക്കാര്ക്കോ
  അര്ദ്ധനാരീപുരുഷരിലാര്ക്കാര്ക്കോ
  നിത്യപ്രണയത്തിലുണ്ടോ
  ഒന്നു മറ്റൊന്നു തോന്നുന്ന ദ്വൈതം
  മന്മഥയുദ്ധത്തിലുണ്ടോ
  തോല് വി, ജയമെന്ന ദ്വന്ദ്വത്തിനര്ത്ഥം
  ബ്രഹ്മപ്രകൃതിതന് ലാസ്യം
  ഇതുകൃഷ്ണരാധാരസരാസം
  പുംസ്ത്രൈണരൂപസംസാരം
  വംശമുരളീധരം മായാസാരം
  അനുരാഗവൃക്ഷം സര്ഗ്ഗം
  ഇത് അര്ദ്ധനാരീശ്വരസര്ഗ്ഗം
  സ്വര്ഗ്ഗം കൊതിക്കുന്ന മാര്ഗ്ഗം
  ഗര്ഗ്ഗഗോലോകസ്വര്ഗംഗാമാര്ഗ്ഗം

- സദ്സംഗം
  കണ്ഠാവരോധനം രോമാഞ്ചം ആനന്ദ-

മന്യോന്യസംഗമം സംഭാഷണം
കുലവും പ്രപഞ്ചവും പാവനമാക്കുന്ന
അസുലഭസദ്സംഗസഖ്യം
ഇതീ കൃഷ്ണത്തുളസിതന് പുണ്യം

നീ തൊട്ടതെല്ലാം പവിത്രം
നീ ചെയ്തതെല്ലാം സുകര്മ്മം
നിന് വര്ണ്ണമെല്ലാം സുവര്ണ്ണം
സുസ്വരമാരിയൊക്കെയും അമൃതം
തന്മയാസക്തിയില് മോദം
ദേവാങ്കണങ്ങളില് നൃത്യം
ഞാനുമീ ഭൂമിയെപ്പോലെ
നാഥാ,സനാഥയായ് തീര്ന്നൂ.

- ഭക്തിരേവ ഗരീയസി

ശ്രീനാരദര് പണ്ടുപാടീ

ത്രിസത്യസ്യ ഭക്തിരേവഗരീയസി

ഭക്തിരേവഗരീയസി

നിന്ഗുണം കീര്ത്തിച്ചുപാടി ,ഹരീ,

നിന് രൂപഭംഗിയില് മുങ്ങി

പൂജാസ്മരണാ ആത്മനിവേദ്യം

രാജയോഗിനീമാനസം പാദ്യം

ഗോവിന്ദ ഹരി ഹരി ഗോവിന്ദ ഹരി ഹരി

**ദാസിയായ് സഖിയായി കാന്തയായി**

**വാത്സല്യമൂട്ടുന്നൊരമ്മയായീ**

**വിരഹാർദ്രരാഗിണി രാധയായ്** ഞാൻ

തന്മയനായ് നീ ഞാനായി, ഞാൻ നീയായ്(ഗോവിന്ദ)

അച്യുത ഗോവിന്ദ ഗോപകുമാരാ

അനന്തകല്യാണസുന്ദരരൂപാ

നിത്യലയം നിന്നിൽ നരഹരിരൂപാ

ഭക്തിരേവ ഗരീയസി.

- ## രാഗസമുദ്രം

  രാഗസമുദ്രം കണ്ണാ നീ
  രാഗിണി ഞാനൊരു തിര മാത്രം
  നീയില്ലാതൊരു തിരയുണ്ടോ
  ഞാനില്ലാതിനി നീയുണ്ടോ

രാഗതരംഗിണി നീയല്ലേ നിൻ

രാജമരാളം ഞാനല്ലേ
നിന്നിലലഞ്ഞു നടക്കുമ്പോളീ
മണ്ണിൽ വിണ്ണിന്നുറവല്ലേ ഞാൻ
സ്വർണ്ണാന്ദോളിതസുമമല്ലേ?

മായാമാധവനല്ലേ നീ നിൻ

ചുണ്ടിലെ മുരളിക ഞാനല്ലേ
ഓരോ രന്ധ്രവുമനുനിമിഷം നിൻ
ഗീതം പാടും കുളിരല്ലേ

- ## ഭൃംഗഗീതം

  ആരുനീയാരുനീയെൻമൂകമാനസം
  ആരാമമാക്കിയ സ്യാമരൂപാ
  ആരുനീ ചാരുപീതാംബരവും ചാർത്തി
  ഓരാതെ വന്നു പുണര്ന്നവനേ

ഈ സന്ധ്യയിൽ ഓരാതെ വന്നെന്നെ പൂണ്ടവനേ
യോഗിനീമാനസം താമരപ്പൂവാക്കി
നാദപ്രപഞ്ചം ചമച്ച കൃഷ്ണാ
നിൻഭൃംഗഗീതത്തിലാന്ദോലിതം ദള-
കമ്പനം രാഗിണീചിത്തമായീ
സംഗമസുന്ദരസ്വപ്നമായീ
വൃന്ദാവനമുരളീമാധുരീ
മൂകയെ വാചാലയാക്കീ നിന്റെ
സ്നേഹസുഗന്ധപ്രപഞ്ചം

- **കൃഷ്ണന്റെ ചിരി**

വിരഹിണി ,വിരാഗിണി, യോഗിനി,

രാഗിണിയാവതു മുറയാണോ

ഒരുമുരളീരവമധുസാഗരമായ്

തിരയിളകുന്നു രാവെല്ലാം

കനവിൽ നിനവില് മനതില് തെളിയും

സുനയനസുന്ദരനാദത്തിൽ

അറിയാതറിയാതലിയുന്നു

തടശില പോലീ യമുനയിൽ ഞാൻ,

നീലക്കടമ്പു പൂക്കുമ്പോൽ

ബാലകനുണ്ടു ചിരിക്കുന്നു.

- **സന്മാർഗ്ഗചരണം**

കാളിദാസനുമല്ല കണ്ണദാസനുമല്ല

ശ്രീപുരന്ദരദാസനല്ലാ, പാടുവാൻ

ശ്രീപുരന്ദരദാസനല്ലാ.

പാട്ടറിയാത്തൊരു പാമര മാത്രമീ

പാട്ടഴുതും കൃഷ്ണദാസി

നാലപ്പാട്ടെഴും പാമര ദാസി.

കവിതകളില്ലാ കനവിൽ മാത്രം

കവരുന്നു മനമീ കണ്ണൻ

തിരുതിങ്കൾക്കല കുറിയായ് തൊട്ടും

മുരളിയിൽ

സ്വരമേഴാൽ സുരഗംഗ തീർത്തും

കണ്ണൻ സ്വരമേഴാല് സുരഗംഗ തീർത്തും

ബ്രഹ്മാർപ്പിതമീ യോഗിനീചിത്തം

സന്മാർഗ്ഗത്തില് നിത്യം സക്തം

ചിന്മാത്രയാൽ പാണിഗ്രഹണം

പാണിനീസന്മാതൃകാരഥമേറ്റി

ഗുരുപവനേശ്വരപദമാക്കി.

19. 4. 2014

ഞാനിന്നൊരു സുപര്ണ്ണത്തെ കണ്ടു.

സദാ വേദവേദാന്തമനനം ചെയ്യുന്ന വേദശിരസ്സ്. ജ്യോതിഷങ്ങള്ക്കും ജ്യോതിസ്സായ വേദനേത്രങ്ങള് . ശ്രുതിക്കും ശ്രുതിയായ ശ്രവണങ്ങള്. വേദഗായത്രിയായി സാഹിതി പ്രവഹിക്കുന്ന തിരുനാവ്.. വായുവില് താളത്തില് ചലിക്കുന്ന പക്ഷങ്ങളില് അനന്തകാലത്തിന്റെ കല്പ്പമാ

ത്രകളുടെ യുഗപരിണാമങ്ങള് പാഞ്ചജന്യം മുഴക്കുന്നു. . പുഛരത്തില് എല്ലാ ഗതിയും സംഗതിയും നിയന്ത്രിക്കുന്ന സംഗീതഗംഗ. വര്ണ്ണം സുവര്ണ്ണം .. ഈ സുപര്ണ്ണന്റെ ഗളത്തിലിരിക്കുന്നു സുവര്ണ്ണപുരുഷനായി , വിരാട്രൂപന്.. ഈ നിത്യസഞ്ചാരത്തില് വിടരുന്നു അനന്തം പദ്മദളങ്ങള്.  ഈ സുദര്ശനത്താല് ധന്യം ജീവിതം.ഇവന്റെ സൌപര്ണ്ണികയില്  മൂകനെ വാചാലനാക്കും അംബികയ്ക്ക് ആറാട്ട്. ഇവന്റെ ചിതിയില് യജ്ഞവേദികള് നിരന്തരം ഹോമിക്കുന്ന അഗ്നി പ്രകാശം.  പടുത്തുയര്ത്തിയ ശ്യേനചിതിയിലല്ല, വരച്ച ചിത്രത്തിലല്ല, എന്റെ മനസ്സിന്റെ ശ്രീകോവിലിലാണ് , ഗളത്തില് പവിത്രമായ കൃഷ്ണതുളസിപ്പൂവും ഏന്തി , ഈ ശ്യേനസുപര്ണ്ണം പറക്കുന്നത്..

# . ഗാരുഡം

കണ്ടുഞാനിന്നൊരു വേദസുപര്ണ്ണനെ-

യെന്മനക്കോവിലിന്നുള്ളറയില്

വേദവേദാന്തമനനം സദാ ചെയ്യും

വേദശിരസ്സിന്റെ ചില്പ്രസാദം

ജ്യോതിസ്സുകള്ക്കു ജ്യോതിസ്സായ് തിളങ്ങുന്ന

വേദനേത്രങ്ങളില് പൊന്പ്രകാശം

ശ്രുതിവാക്യമെല്ലാമുരുക്കഴിച്ചാശ്രുതി-

മണ്ഡലമായ്ത്തീര്ന്ന കാതിരണ്ടും

സാഹിതി വേദഗായത്രിയായൊഴുകുന്ന

നാവാം മുകുന്ദന്റെ നാമമന്ത്രം

താളത്തിലിളകുന്നപക്ഷങ്ങളില് ശുക്ല-

കൃഷ്ണങ്ങളായ് കല്പ്പമാത്രയായി

ഓരോയുഗപരിണാമത്തിലും **പാഞ്ച-**

**ജന്യം** മുഴക്കു**ന്നനന്ത**കാലം.

ഗതിസംഗതികളെ നന്നായ് നയിക്കുന്ന

സംഗീതഗംഗയായ് പുഛഭാഗം.

വര്ണ്ണം സുവര്ണ്ണമീ ശ്യേനഗളത്തിലെന്

സൌവര്ണ്ണവൈരാജവിഷ്ണു മാത്രം.

ഈ നിത്യസഞ്ചാരപാതയില് വിടരുന്നു

ഒന്നല്ല**നന്തപദ്മ**ങ്ങളെന്നും

ഈ **സുദര്ശന**മൊന്നുകൊണ്ടല്ലി ജീവിതം

ധന്യമായീവിധം സൌമ്യമായീ

ഈ സുപര്ണ്ണന്റെ സൌപര്ണ്ണിക മൂകനെ

വാചാലനാക്കുന്ന ദിവ്യതീര്ത്ഥം

ഇതിലെന്നുമാറാടി സംഗീതസാഹിത്യ-

ഗംഗയായംബിക വാണിടുന്നു

സൌപര്ണ്ണശ്യേനചിതിയില് ഹോമിക്കുന്ന

നെയ്യിനാലഗ്നിയാളുന്നഹസ്സില്

യജ്ഞവേദിക്കുപടുത്തചിതിയല്ല

ക്ഷേത്രച്ചുമരില് വരച്ചതല്ല

ശുദ്ധതുളസിപോലീവിഷ്ണുവാഹനം

നിത്യം മനമച്ചിലാണിരിപ്പൂ.

- **അമൃതം ഗമയ**

സ്വരരാഗസുധാരസയുതഭക്തിയോ

രാസയുതസക്തിയോ

രാസായുധശക്തിയോ

ജീവിതതനിയാവര്ത്തനത്തെ പരമാനന്ദമായ വായനയാക്കുന്നത് ?

പക്ഷി ബഹളമുള്ളിടത്ത് വരില്ല. ആത്മാവെന്ന കിളി പരമാനന്ദസ്വരൂപം.

മൌനമായിരിക്കു. അതിന്റെ പാട്ടുകേള്ക്കാം. അതിനെ അറിയാം.

പലനാമം,പല രൂപം,പല രാഗം .. എല്ലാം അതിന്റെ സൌന്ദര്യസാരം.

നാവിലുദിക്കും ; യാഴിലുണരാ ; അതിന്റെ ചിന്നഗാന്ധാരം..

ഒന്റേ കടവുള്, രണ്ടിരുക്കാത്. മൂന്നതിന്ശക്തി മൂര്ത്തി...

തൂണിലും തുരുമ്പിലും.

കാററിലും കടലിലും ..അകാരോ അക്ഷരം ...ഓങ്കാരം..

ആഴക്കടലിലെ സാഗരമൌനം..അതിലൊരു ചിപ്പി

കരളില് മൌനമുറയും ചിപ്പിയില് മുത്ത്..

മൌനത്തില് വിളയും പൊന്മുത്ത്..

ധ്യാനസമാധിയില് വെണ്മുത്ത്..

മൌനമാം തംബുരുശ്രുതിയോട് ശ്രുതിചേര്ത്ത സന്മുത്ത്.

ഉയിരുക്കുയിര് തരും ഗുരുമുത്ത്

ഉയിര്മെയ്യെഴുത്തായ് കലരും സമ്പത്ത്

അക്ഷരവര്ണ്ണത്തേന്മുത്ത്..

സാരസ്വതയോഗചിന്മുത്ത്

മുത്തുക്കുമരമണിമുത്ത്,

ഗുരു,പ്രാണനിലുണരും തിരുമുത്ത്.

ഞാനൊരു സ്വപ്നം കാണുന്നു.. രഥം.സാരഥി. രഥം ഭൂമിയിലല്ല, ആകാശത്തിലോടുന്നു.

എന്റെ കയ്യില് പഞ്ഞി നിറച്ച ഈ തലയണയല്ലാതെ മററ് ഒന്നുമില്ല. അവിടെ ചെന്നാല് കുളിച്ച് വസ്ത്രം മാറുന്നതെങ്ങനെ ?

എന്റെ മൊബൈല് ഫോണെവിടെ ? അവിടെ ചെന്നാല് ഉററവരെ വിളിച്ചറിയിക്കുന്നതെങ്ങനെ ?

സാരഥിയുടെ മുഖത്ത് മന്ദഹാസം.. അവിടെ വസ്ത്രമെന്ത്, ഫോണെന്തിന് എന്ന മട്ട്..

ആകാശസഞ്ചാരിയുടെ രഥത്തില് പ്രായമേറിയ ഈ സ്ത്രീ

എങ്ങനെ,എപ്പോള് വന്നുകയറി

പുരുഷനും സ്തീക്കും ഒരേ പേരാണിവിടെ... ഗോപി.

ഗോപി മാത്രമുള്ള ഗോലോകം..

ഒരു പീതാംബരം കാററില് പാറുന്നു..

ആ വര്ണ്ണത്തില് സുവര്ണ്ണ അറിയുന്നു, സാരഥിയെ.

ശാന്തമായ ഈ സഹയാത്ര സുഖകരം..

ഇതാണ് മരണം.. സ്വപ്നം പോലെ. സുഷുപ്തിപോലെ.

സാക്ഷിപോലെ ബോധം.

അഗാധമാം ഒരു ശാന്തി.

മൌനശാന്തി.

ആവരണമില്ല. പഞ്ഞിത്തലയിലെ യുക്തിയില്ല. പ്രപഞ്ചസംവേദനമില്ല.

കൂട്ടിന് അവന് മാത്രം.. ഞാന് മാത്രം.

ഞാനെന്ന അവന്..

കൃഷ്ണരൂപിണിയായ ഗോപി, ലളിത.

ലളിതാരൂപിണിയായ ഗോപി , കൃഷ്ണന്.

സ്ത്രീയില്ല.പുരുഷനില്ല.ഞാനില്ല,നീയില്ല.

ഈ ബ്രഹ്മാനന്ദപ്പാലാഴിയില് അഗാധമൌനത്തില്

സമാധിശംഖത്തില്.... നീലമുത്ത് മാത്രം..

കൃഷ്ണനും കൃഷ്ണയും ഒന്നായി, ഒരേ രഥത്തില്

പ്രയാണം... മൃത്യുവിന്റെ മഹാമൌനത്തിലേക്ക്..

നീലവിശാലതയിലേക്ക്...അമൃതം ഗമയ...

- **പുനർജന്മം (കൃഷ്ണൻപാടുന്നു)**

ഈശ്വരത്വത്തിന്റെയാനന്ദഭൈരവി

ഇന്നൊരുനാളിലുദിച്ചതല്ലാ

ഈയൊരുജന്മത്തിൽത്തീരുകില്ലാ അതു

നമ്മിൽജന്മാന്തരപുണ്യഗന്ധം

കാലരഹിതമീയാനന്ദവും കാത്തു

കാലാന്തരങ്ങൾതപസ്സുചെയ്തു

ആത്മാവിനില്ലൊരുജന്മതാരം അതി-

ന്നാത്താരമണ്ഡലമാകെസ്വന്തം

ആനന്ദാനന്തബീജങ്ങൾ പ്രകൃതിതന്

നിത്യപ്രസാദങ്ങൾമാതൃകകള്

ഭൂവിൽജനിച്ചവരല്ല ;
സ്വന്തംചാരമീഭൂവിലാ നിത്യകൾവിതച്ചു

ആദിയില്ലാത്തൊരനന്തമാം ഭാവികൾ
ആദിമദ്ധ്യാന്തങ്ങൾഭൂതജന്മം
കണ്ണിൽഹൃദയത്തിൽപ്രാണനിലേന്തുമാ
താരങ്ങൾനമ്മളിരുവർരാധേ
അന്നത്തെയോരോപഴയസ്വപ്നം ഇന്നു-
മന്നത്തെയോർമ്മകൾകാണുന്നു നാം
അന്നറിഞ്ഞാ പ്രണയത്തിന്റെ തീക്ഷ്ണത
അന്നത്തെപ്പാട്ടുകളിന്നും കാതില്
അന്നുപറഞ്ഞ കഥ,നൃത്തലാസ്യങ്ങ-
ളന്നുകുറിച്ച ചിത്രങ്ങൾശില്പം
നഗ്നമാമാത്മാവിലിന്നും വഹിക്കുന്നു
ഓമനേ വാസനാജാലകങ്ങൾ

ആ ജന്മവാസനാസ്മരണകാക്കുന്നുനാം
നാഗിനീ,നിധിപോലെയീക്കാവിലും
ഏതുജന്മത്തിലെയേതുകഥാരംഗ-
വേദിയിലെന്നറിയേണ്ടതുണ്ടോ
സർവ്വസര്ഗ്ഗസ്വർഗ്ഗചേതനാകാന്തിക
ശക്തിയാത്മാവിൽത്രസിച്ചുനിൽക്കെ
നിത്യമാമീപ്രണയം മുഗ്ദ്ധസംഗമം

മുമ്മൂന്നു സ്ഥായി ത്രികാലപൂജ

ഏഴേഴുസാഗരമേഴുശൃംഗംതാണ്ടി

നാമെത്തിയീപ്രേമഗോകുലത്തിൽ

വേലിയേററങ്ങളിറക്കമായീ ഗാന

സാഗരം പൂക്കുന്ന സായാഹ്നത്തിൽ

മൂടുപടംനീക്കി മാനസത്താൽനിന്റെ-

യാനന്ദദർശനം നീ തരുന്നു

കണ്ണുചൊല്ലുന്നു പരമസത്യം ,നിന്റെ

ചൊല്ലതു മൂടിമറച്ചിടുന്നു

ഒരുയുഗപ്രളയംവരാം , ഹിമപർവ്വതം

അതിലൊലിക്കാം , ദ്വാരക നശിക്കാം

പിന്നെയും ബോധസരണിയിൽക്കെട്ടിയ

നൂറുചിലന്തിവലകൾനീക്കി

പുതുനൂലാം ജന്മത്തിൽപഴയജന്മങ്ങളെ-

യോരോന്നായോരോന്നായ് പേർത്തെടുത്ത്

നമ്മൾജനിക്കുമിതുപോലെ, പിന്നെയും

കണ്ടുമുട്ടും , പ്രേമബദ്ധരാവും

ഭീരു,നോക്കു,നിന്റെ സത്യം വിളിക്കുന്നു

സൂര്യസൌവർണ്ണദ്വാരം തുറന്നു

രാധയില്ലാതേതു ഗോവിന്ദനീകൃഷ്ണ-

പ്രേമിയല്ലാതേതുഗോപികയും

